

# തുറയൂരിന്റെ നവോത്ഥാനം

പ്രസാധനം:
SYS തുറയൂർ സർക്കിൾ കമ്മിറ്റി

# തുറയൂരിന്റെ നവോത്ഥാനം

ചീഫ് എഡിറ്റർ: ഫിറോസ് വി. പാലച്ചുവട്
കോ-ഓർഡിനേറ്റർ: സി.പി. അബ്ദുള്ള സഖാഫി

പ്രസാധനം:
**സുന്നി യുവജന സംഘം, തുറയൂർ സർക്കിൾ കമ്മിറ്റി**



# ആമുഖം

ഇസ്‌ലാം സമ്പൂർണ്ണ മതമാണ്. ഇസ്‌ലാമിന്റെ വിധി വിലക്കുകളും നിയമ സംഹിതകളും ദൈവികമാണ്. മനുഷ്യ കൈകടത്തലുകൾക്ക് വിധേയമാവാതെ സ്രഷ്ടാവ് അവന്റെ ഇഷ്ടദാസരിലൂടെ ഇക്കാലമത്രയും സംരക്ഷിച്ചു പോന്നു അത്. അതിന് ഹേതുവായ നിരവധി മഹത്തുക്കൾ നമ്മുടെ നാട്ടിലും പരിസരത്തും കഴിഞ്ഞുപോയിട്ടുണ്ട്. അവരാണ് മതത്തിന്റെ അന്തസത്ത കാത്തു സൂക്ഷിക്കുകയും അത് ജീവിത വഴിയിലൂടെ കാണിച്ചു കൊടുക്കുകയും ചെയ്തത്. നവയുഗത്തിൽ മതങ്ങളുടെ പേരിൽ തെറ്റിദ്ധാരണകൾ സൃഷ്ടിച്ച് സമൂഹത്തിൽ ഉടലെടുത്ത ഭിന്നതയും വർഗ്ഗീയതയും തീർക്കുന്നവർക്ക് ഇത്തരം മഹത്തുക്കളുടെ ജീവചരിത്രം ഒരു തിരുത്താണ്.

കോഴിക്കോട് ജില്ലയിലെ തുറയൂർ പഞ്ചായത്തിൽ പയ്യോളി ചെരിച്ചൽ പള്ളിയിൽ അന്ത്യവിശ്രമം കൊള്ളുന്ന മഹാനായ ഫരീദ്ബ്നു മുഹ്‌യിദ്ദീൻ അൽബരീരി(ഖ:സി) തങ്ങളുടെ ജീവിതരീതിയും അവരുടെ ഇസ്‌ലാമിക പ്രബോധനവും മറ്റു മതങ്ങളോടുള്ള തങ്ങളുടെ സൗഹൃദപരമായ സമീപനങ്ങളുമാണ് ഈ ലഘുകൃതിയിലൂടെ വരച്ചുകാട്ടുന്നത്. ഏകദേശം മൂന്ന് നൂറ്റാണ്ടുകൾക്കിടയിൽ ജീവിച്ചു വഫാത്തായ മഹാനവർകളുടെ എഴുതപ്പെട്ട ചില ചരിത്രങ്ങൾ ലഭ്യമായതനുസരിച്ചും അവരെക്കുറിച്ച് പരമ്പരാഗതമായി കേട്ടുകൾവിയുള്ള വൃദ്ധജനങ്ങൾ, നാട്ടുകാർ, പണ്ഡിതർ എന്നിവരിൽ നിന്നും പയ്യോളിയിലും പരിസരപ്രദേശങ്ങളിലുമുള്ള തങ്ങളുടെ കുടുംബക്കാരിൽ നിന്നും ഒപ്പിയെടുത്ത ചില വസ്തുതകളാണ് ഇതിൽ സത്യസന്ധമായി ചേർക്കാൻ ശ്രമിച്ചത്. തികഞ്ഞ ഇസ്‌ലാമിക ജ്ഞാനങ്ങളുടേയും അറബി സാഹിത്യങ്ങളുടേയും പ്രഭവകേന്ദ്രമായ വലിയ്യോറുടെ സ്വന്തം കൈപ്പടയിൽ രചിച്ച നിരവധി സൃഷ്ടികൾ ഇന്നും ചരിത്രാന്വേഷകർക്ക് ലഭ്യമാണ്. തുറയൂരിലെ ഇസ്‌ലാമിക ചൈതന്യങ്ങൾ പഠന വിധേയമാക്കുമ്പോൾ എടക്കോത്ത് മുഹ്‌യുദ്ദീൻ മുസ്‌ലിയാർ, ചാലിക്കണ്ടി മൊയ്തീൻ മുസ്‌ലിയാർ തുടങ്ങിയ മഹാത്മാക്കളുടെ കൂടി പ്രബോധന പ്രവർത്തനങ്ങളുടെ ചില അടയാളപ്പെടുത്തലുകളും പരിസരത്തെ ഇസ്‌ലാമിക വിജ്ഞാന കേന്ദ്രങ്ങളെക്കുറിച്ചുള്ള ലളിതമായ പരാമർശങ്ങളും ഇവിടെ ദർശിക്കാം.

ഇതിന് പ്രചോദനം നൽകിയ ഉസ്താദുമാർ, ആവേശവും ഊർജ്ജവും നൽകിയ പ്രാദേശിക നേതാക്കൾ, വലിയ്യോരുടെ കുടുംബങ്ങൾ, നാട്ടുകാർ... എല്ലാവർക്കും കൃതജ്ഞതയും സന്തോഷവും അറിയിക്കുന്നു. പൂർണ്ണമാണെന്ന് അവകാശവാദമില്ല. തെറ്റുകളും അബദ്ധങ്ങളും നേരിൽ കണ്ട് തിരുത്തണമെന്ന അപേക്ഷയോടെ, പുതുതലമുറക്ക് ചരിത്രപാഠങ്ങൾ വിസ്മരിക്കാതിരിക്കാൻ ഈ കൃതി പ്രചോദനമാകട്ടെ.

**ഫിറോസ് വി. പാലച്ചുവട്**
ചീഫ് എഡിറ്റർ

# ഭാവുകങ്ങൾ

ഇസ്‌ലാം സമഗ്രമാണ്. ആ വിശുദ്ധ സന്ദേശം മുഹമ്മദ് നബി(സ്വ)യിലൂടെയും മറ്റ് അമ്പിയാക്കൾ, സ്വാലിഹീങ്ങളിലൂടെയും സംരക്ഷിക്കപ്പെട്ടു. അവരെ പിൻപറ്റി ജീവിക്കുകയും അവരുടെ മാർഗം അവലംബിക്കുകയും ചെയ്യുന്നവരാണ് യഥാർത്ഥ മുസ്‌ലിംകൾ.

മർഹൂം ചെരിച്ചൽ ഫരീദ് മുസ്‌ലിയാർ പൂർവ്വീക മഹത്തുക്കളുടെ കൂട്ടത്തിൽ എണ്ണപ്പെടുന്ന വലിയൊരു വ്യക്തിത്വമാണെന്ന് കേട്ടറിഞ്ഞിട്ടുണ്ട്. മഹാനവർകളുടെ ചരിത്രവും തുറയൂരിന്റെ പൈതൃകവും ഉൾക്കൊള്ളിച്ച് പുറത്തിറക്കുന്ന പുസ്തകത്തിന് സർവ്വവിധ ഭാവുകങ്ങളും നേരുന്നു. അല്ലാഹു നമ്മെ സ്വാലിഹീങ്ങളിൽ ചേർത്തട്ടെ.

**കാന്തപുരം എ.പി.അബൂബക്കർ മുസ്‌ലിയാർ**

.............................................................................................................

'ജ്ഞാനീയർ മൺമറഞ്ഞാലും ജനഹൃദയങ്ങളിൽ നിത്യവസന്തമായി പൂത്തുനിൽക്കും. അജ്ഞർ ജീവിതകാലത്തു തന്നെ മരിച്ചവർക്കു തുല്യമാണ്'. അറേബ്യൻ കവിയുടെ വരികളാണിത്. ഇതിവിടെ ഓർക്കാനുള്ള കാരണം മലേഷ്യ, സിങ്കപ്പൂർ തുടങ്ങിയ രാജ്യങ്ങളിൽ ചെല്ലുന്ന സമയത്ത് ഷാഹുൽ ഹമീദ് ഹാജി അടക്കമുള്ള മഅ്ദിനിന്റെ പ്രധാന സഹകാരികൾ ചെരിച്ചൽ പള്ളിയെ കുറിച്ചും അവിടുത്തെ മർഹൂം സി.പി. കുഞ്ഞഹമ്മദ് മുസ്‌ലിയാർ അടക്കമുള്ള പാരമ്പര്യ ഖാളിമാരെ പറ്റിയും അവരുടെ നിരവധി കറാമത്തുകളെ കുറിച്ചും, വഫാത്തായിട്ട് ഏകദേശം ഒന്നര നൂറ്റാണ്ട് കഴിഞ്ഞിട്ടും ജനമനസുകളിൽ ജീവിക്കുന്ന മഹാനായ ഫരീദുദ്ധീൻ (റ) വിനെ കുറിച്ചും സ്മരിക്കുന്നത് ഓർത്താണ്. അല്ലാഹു ഒരാളെ ഇഷ്ടപ്പെട്ടാൽ ആ വ്യക്തിക്ക് വാന ലോകത്തും ഭൂമിയിലും വലിയ സ്വീകാര്യത ലഭിക്കും എന്ന ഖുർആനികാധ്യാപനത്തിന്റെ തെളിവാണ് ഇത്തരം മഹാരഥന്മാർ. ഇവർ നമുക്ക് ജീവിച്ചു മാതൃക കാട്ടിയത് നമ്മളും അവരുടെ ജീവിതം സ്വന്തത്തിലേക്ക് പകർത്താൻ വേണ്ടിയാണ്. അവരുടെ സ്മരണകളും മാതൃകകളും ജനഹൃദയങ്ങളിലെത്തിക്കുന്ന ഇത്തരം സംരംഭത്തിന് സർവ്വവിധ ആശംസകളും അറിയിക്കുന്നു. അല്ലാഹു ഇതൊരു സൽകർമ്മമായി സ്വീകരിക്കട്ടെ-ആമീൻ.

**സയ്യിദ് ഇബ്റാഹിം ഖലീലുൽ ബുഖാരി കടലുണ്ടി**

പൂർവ്വീകരായ മഹത്തുക്കളിലൂടെയാണ് നമ്മുടെ നാടുകളിലും ഇസ്ലാമിന്റെ യഥാർത്ഥ ആശയാദർശങ്ങൾ പ്രചരിക്കപ്പെട്ടത്. അവരുടെ പാതയാണ് അഹ്ലുസ്സുന്നത്തി വൽ ജമാഅ. ആ ആശയം മുറുകെ പിടിച്ചു ജീവിക്കുന്നവരാണ് യഥാർത്ഥ വിശ്വാസികൾ.

അവരിൽ പ്രധാനിയായ ചെരിച്ചിൽ ഫരീദ് മുസ്ലിയാരുടെയും മറ്റു മഹത്തുക്കളുടെയും ചരിത്രം വിവരിക്കുന്ന ഈ പുസ്തകത്തിന് സർവ്വവിധ ആശംസകളും നേരുന്നു. അല്ലാഹു ഇതൊരു സൽകർമ്മമായി സ്വീകരിക്കട്ടെ.

**പേരോട് അബ്ദുറഹ്മാൻ സഖാഫി**

.....................................................................................................................

ആയിരം പ്രഭാഷണങ്ങളെക്കാൾ ഫലപ്രദമാണ് ഒരാളുടെ വിശുദ്ധ ജീവിതം. നമ്മുടെ മുൻഗാമികൾ ഇതു തെളിയിച്ചു തന്നവരാണ്. ആരെങ്കിലും അല്ലാഹുവിനെ ഭയന്നു ജീവിച്ചാൽ എല്ലാ വസ്തുക്കളും അവരെ ഭയപ്പെടും എന്ന മഹദ്വചനം അന്വർത്ഥമാകുന്ന ആത്മീയ ഔന്നത്യത്തിനുടമകളായിരുന്നു ചരിത്ര പ്രസിദ്ധമായ ചരിച്ചിൽ പള്ളിയുമായി ബന്ധപ്പെട്ട ചരിത്രപുരുഷന്മാർ.

മൂന്നു നൂറ്റാണ്ടുകൾക്ക് മുമ്പ് തുറയൂരിലും പരിസരത്തുമാരംഭിച്ച ഇസ്ലാമിക നവജാഗരണത്തിന് നേതൃത്വം വഹിച്ച ഈ പണ്ഡിത കുടുംബം ഒരു പ്രദേശത്തിന്റെ ആശാകേന്ദ്രമായിരുന്നു. കോരിത്തരിപ്പിക്കുന്ന ഇവരുടെ ജീവചരിത്രം കാലത്തിന്റെ കുത്തൊഴുക്കിൽ വിസ്മൃതിയിലേക്ക് വഴിമാറി പോകുന്ന ഈ ഘട്ടത്തിൽ ചെറിയതോതിലെങ്കിലും പുതുതലമുറക്ക് ആ പുണ്യ പുരുഷൻമാരെ പരിചയപ്പെടുത്താനുള്ള ഈ ശ്രമത്തെ അഭിനന്ദിക്കാതിരിക്കാനാവില്ല.

ആധികാരിക പഠനങ്ങളിലൂടെ ഇവരുടെ ചരിത്രത്തെ വസ്തുനിഷ്ഠമായി പുറത്തുകൊണ്ടുവരാൻ ഇതൊരു പ്രചോദനമാവട്ടെ എന്നു പ്രത്യാശിക്കുകയാണ്. മഹാനായ സി.പി. കുഞ്ഞമ്മദ് മുസ്ലിയാർ ചരിച്ചിൽ പള്ളിയിൽ ഖാളിയായ കാലത്ത് 1991-1993 കാലയളവിൽ അവരുടെ പ്രതിനിധിയായി പലപ്പോഴും ഖുത്ബ നിർവ്വഹിക്കാനും, റമളാനിൽ ഇമാമത്ത് നിൽക്കാനും സാധിച്ചത് ഓർക്കുകയാണ്. ആ പണ്ഡിത കുടുംബത്തിന്റെ ചരിത്രത്തെ പൊതുജനങ്ങളിലെത്തിക്കാനുള്ള ഈ ശ്രമത്തിന് എല്ലാവിധ ആശംകളും നേരുന്നു.

**റഹ്മത്തുല്ലാഹ് സഖാഫി എളമരം**

(സെക്രട്ടറി, എസ്വൈഎസ് സംസ്ഥാന കമ്മിറ്റി)

ഒന്നര നൂറ്റാണ്ട് മുമ്പ് ജീവിച്ചിരുന്ന ഒരു മഹാത്മാവിന്റെ ചരിത്രം നേർവായിക്കുകയാണിവിടെ. മഹത്തുക്കളെ കുറിച്ചുള്ള അറിവും വായനയും അവരുടെ സന്ദേശങ്ങളെ ഉപജീവിപ്പിച്ചു കൊണ്ടുള്ള ചർച്ചകളും അവരെ തന്നെ വേണ്ട രീതിയിൽ അവതരിപ്പിക്കുന്നതിനു സമാനമാണ്. കഴിഞ്ഞകാല മഹദ് ജീവിതങ്ങളിൽ നിന്ന് പുതുകാലത്തെ വ്യക്തിത്വങ്ങളെ രൂപപ്പെടു ത്താനുള്ള ഏറ്റവും ശാസ്ത്രീയമായ സംവിധാനമാണ് ചരിത്ര പഠനവും വായനയും.

ഇന്നലെകളുടെ ഈടുവെപ്പുകളുടെ തുടർച്ചയാണ് ഇന്നത്തെ ഇസ്ലാമിക ചൈതന്യങ്ങൾ. മഹത്തുക്കളായ പണ്ഡിതന്മാരുടെ ചരിത്രങ്ങളും അവരുടെ ജീവിതസന്ദേശങ്ങളും വായിക്കുകയും വിലയിരുത്തുകയും ചെയ്യുന്നത് അവരെ തന്നെ നമ്മിലേക്ക് ആവഹിക്കാനുള്ള മാർഗമാണ്. പരിത പൂർണ്ണമായ പരിസരങ്ങളിൽ നിന്ന് ആത്മനിഷ്ഠമായ പുതുജീവിതത്തിലേക്ക് നമുക്ക് കടന്നു വരാനുള്ള ഏറ്റവും വലിയ മാർഗം ഇന്നലെകളുടെ കാൽപ്പാടുകൾ ഒപ്പിയെടുക്കുകയും വായിച്ചെടുക്കുകയുമാണ്. അനറബി പരിസ രത്തു നിന്ന് കഠിനാദ്ധ്വാനം കൊണ്ട് അറബീഭാഷയെ വശപ്പെടു ത്തുകയും അതിന്റെ അത്യുന്നതങ്ങളായ സാഹിത്യലോകത്ത് അമ്മാ നമാടുകയും ചെയ്ത് അത്ഭുതകരമായ രചനകൾ സംവിധാനിച്ചു എന്നത് ചെറിയ കാര്യമല്ല.

അറബ് ലോകത്ത് എപ്പോഴും ആശ്ചര്യപ്പെടുത്തുന്ന രചനകൾ സമ്മാനിക്കാൻ മലയാളിക്ക് കഴിഞ്ഞു എന്നത് ആത്മനിഷ്ഠയുടെയും വിചാര ശുദ്ധിയുടെയും കഠിനാധ്വാന ത്തിന്റെയും പ്രകാശനങ്ങളും പ്രതീകങ്ങളുമാണ്. ഫത്ഹുൽ മുഈൻ പോലെയുള്ള വിശ്വ വിശ്രുതമായ ഒരു കർമ്മശാസ്ത്ര ഗ്രന്ഥത്തെ ഇഴകീറി പരിശോധിക്കുകയും ആത്മാന്തരങ്ങളിൽ നിന്ന് വിലയിരു ത്തുകയും ചെയ്തതിന്റെ അടിസ്ഥാനത്തിലാണ് പ്രശംസ കൊണ്ട് മനോഹരമായ ഒരു കാവ്യം അനുബന്ധമായി ചേർക്കാൻ ശൈഖ് ഫരീദുദ്ധീൻ(റ) കഴിഞ്ഞത്. ഒരു ഗ്രന്ഥത്തെ ലോകത്തോട് അവതരിപ്പിക്കുന്നതിന് സമാനമാണ് ആ ഗ്രന്ഥത്തെ കുറിച്ചുള്ള അവലോകനങ്ങൾ കൈമാറ്റം ചെയ്യുന്നത്. എല്ലാ സാഹിത്യ ശാസ്ത്ര ശാഖകളിലും നിരൂപണ വിജ്ഞാനങ്ങൾ ഉണ്ട്. ആ നിരൂപണ വിജ്ഞാനത്തെ അടിസ്ഥാനപ്പെടുത്തി വായനാലോകം ഗ്രന്ഥത്തെ വിലയിരുത്താറുമുണ്ട്. ഈയൊരു വിധത്തിൽ പരിശോധിക്കുമ്പോൾ ഫത്ഹുൽ മുഈൻ കിതാബുൻ ശഅ്നുഹു അജബുൻ എന്നത് ഫത്ഹുൽ മുഈൻ ഉയർത്തിവിട്ട കർമ്മശാസ്ത്ര അവതരണത്തിന്റെ എല്ലാ നാഡീ ഞരമ്പുകളും മനസ്സിലാക്കിയിട്ടുള്ള ഒരു അവലോകനമാണ് നമുക്ക് വായിക്കാൻ കഴിയുന്നത്. മഹത്തുക്കളായ മുൻഗാമികളുടെ ജീവിതങ്ങൾ പുനർ വായിക്കാനും നമ്മുടെ ജീവിതത്തിലൂടെ അത് പുനർ രചിക്കാനും വരുംകാലത്തേക്ക്

ഒരുപാട് നന്മകൾ ബാക്കിയാക്കാനും ഈ രചനക്കും അനുബന്ധ പ്രവർത്തനങ്ങൾക്കും സംഘാടനത്തിനുമെല്ലാം സാധിക്കട്ടെ എന്ന ഹൃദ്യമായ പ്രാർത്ഥനയോടെ രചനക്കും അനുബന്ധ ശിൽപികൾക്കും ഒരായിരം ആശംസകളും സന്തോഷങ്ങളും അറിയിക്കുന്നു.

**ഡോ. പി.എ. മുഹമ്മദ് ഫാറൂഖ് നഈമി കൊല്ലം**

.................................................................................................................

നിരവധി കറാമത്തുകളെ കൊണ്ട് സർവാംഗീകൃതമായ ചെരിച്ചിൽ പള്ളിയും അതിനോട് അനുബന്ധിച്ച മഹാന്മാരുടെ സംഭവവും എല്ലാവർക്കും സുപരിചിതമാണ്. 1980കളിൽ മുണ്ടക്കൽ അലവി മുസ്‌ലിയാരുടെ കീഴിൽ വിദ്യാർത്ഥി ആയിരിക്കുന്ന കാലം. ചെരിച്ചിൽ പള്ളിയുടെ നേതൃത്വമായിരുന്ന ഖാളി മർഹൂം സി.പി. കുഞ്ഞഹമ്മദ് മുസ്‌ലിയാർ വിദ്യാർത്ഥി സമാജങ്ങളിൽ വന്ന് പറഞ്ഞ ഒന്ന്, രണ്ട് അനുഭവം ഓർമ്മയിൽ വരുന്നു. ചെരിച്ചിൽ അന്ത്യവിശ്രമം കൊള്ളുന്ന ശൈഖ് ഫരീദ്ബ്നു മുഹ്‌യദ്ദീൻ മുസ്‌ലിയാർ ദർസ് നടത്തുന്ന കാലം. ഉഗ്രൻ വിഷപാമ്പുകളും മറ്റു ഇഴജന്തുക്കളും തിങ്ങിനിറഞ്ഞ പള്ളിപറമ്പ്. പരിസരത്ത് നിന്ന് തന്റെ ഒരു ശിഷ്യന് വിഷം ഏറ്റപ്പോൾ അവിടുന്ന് സകല വിഷജന്തുക്കളോടും വിദ്യാർത്ഥികളെയും പരിസരവാസികളേയും ശല്യം ചെയ്യരുത് എന്ന് നിർദ്ദേശം കൊടുത്തു. അതിനുശേഷം ഒരാൾക്കും വിഷമേറ്റ ചരിത്രം ഇല്ല. മറ്റൊന്ന് മഹാനുഭാവന്റെ ജീവിതകാലത്തും അതിന് ശേഷവും നിരവധി അത്ഭുതം ഫലങ്ങൾക്ക് ഉണ്ടായതായി കുഞ്ഞഹമ്മദ് മുസ്‌ലിയാർ പറയാറുണ്ട്.

സയ്യിദ് അബ്ദുറഹിമാൻ ബാഫഖി തങ്ങൾ ഹജ്ജിന് പോകുന്ന കാലം വിവരമറിഞ്ഞ് നേതാക്കളും പ്രവർത്തകൻമാരും ഹജ്ജിന് അപേക്ഷ കൊടുക്കുന്നു. പലർക്കും അവസരം കിട്ടാത്ത കാലം. മഖാമിന്റെ പരിസരത്ത് വന്ന് ബാഫഖി തങ്ങളുടെ കൂടെ തന്നെ ഈ പ്രാവശ്യം ഹജ്ജിന് പോകണം എന്ന് ശപഥം ചെയ്ത് പ്രാർത്ഥന നടത്തി. ശേഷം അത്ഭുതഫലം; കുഞ്ഞഹമ്മദ് മുസ്‌ലിയാർക്ക് മാത്രം അവസരം ലഭിച്ചു. കഥ പറഞ്ഞത് ഓർമ്മയിൽ വരുന്നു. ഇദ്ദേഹത്തിന്റെ മരുമകൻ സി.പി. അബ്ദുറഹിമാൻ മുസ്‌ലിയാർ, സഹോദരൻ അസൈനാർ മുസ്‌ലിയാർ തുടങ്ങിയവർ അന്നും ഇന്നും അഭേദ്യമായ ബന്ധമുള്ളവരായിരുന്നു. ആ ബന്ധം ഇന്നും തുടർന്നു കൊണ്ടിരിക്കുന്നു. ഈ സംരംഭത്തിന് എല്ലാവിധ പ്രാർത്ഥനകളും ആശംസകളും നേരുന്നു. അള്ളാഹു ഇരുവീട്ടിലും വിജയികളിൽ ഉൾപ്പെടുത്തട്ടെ... ആമീൻ

**കെ.പി സുലൈമാൻ മുസ്‌ലിയാർ വാവൂർ**

(മുദരിസ് വാവൂർ ജുമുഅത്ത് പള്ളി
സമസ്ത കൊണ്ടോട്ടി താലൂക്ക് സെക്രട്ടറി)

ചരിച്ചിൽ പള്ളിയിൽ അന്ത്യവിശ്രമം കൊള്ളുന്ന മഹാനായ ഫരീദ് മുസ്‌ലിയാരുടെയും മറ്റു മഹാന്മാരുടെയും ചരിത്രം ക്രോഡീകരിച്ച തിൽ സന്തോഷിക്കുന്നു. സച്ചരിതരായ മഹത്തുക്കളിലൂടെയാണ് ഇസ്‌ലാം ലോകത്ത് പ്രചരിച്ചത്. നമ്മുടെ കൊച്ചു കേരളത്തിലും തഥൈവ. കേരളത്തിൽ ആദ്യകാലത്ത് നിർമ്മിക്കപ്പെട്ട പള്ളികളിൽ അവരുടെ ആചാരാനുഷ്ഠാനങ്ങൾ ഇന്നും നിലനിൽക്കുന്നു എന്നത് അതിന്റെ തെളിവാണ്.

അവരിൽ പ്രമുഖനാണ് മഹാനായ ഫരീദ് (ഖ.സി.) തങ്ങൾ. തുറയൂർ ദേശത്തെ പഴയ പ്രമാണിമാരിൽ ഒരാളുടെ മകൾക്ക് രോഗം വരികയും അതിനായി ചികിത്സ തേടി പരാജയപ്പെട്ട പ്രമാണി ചെരിച്ചിൽ കുന്നിൻപുറത്ത് ആരാധനക്കെത്തിയ ഒരു മഹാനെ കുറിച്ച് വിവരം അറിഞ്ഞു. അവരുടെ സവിധത്തിൽ പരിഹാരം അന്വേഷിച്ചെത്തി. പരിഹാരം ലഭിച്ചു. അവരുടെ അത്ഭുതസിദ്ധിയായി രോഗം ഭേദമായി. അതിനു പാരിതോഷികമായി പ്രമാണി പലതും നൽകിയെങ്കിലും അതെല്ലാം അദ്ദേഹം നിരസിച്ചു. സുജൂദ് ചെയ്യാൻ വിശാലമായ സ്ഥലം മതിയെന്ന് ആവശ്യപ്പെട്ടു. അവർ പിന്നീട് ഇരിങ്ങൽ കോട്ടക്കലിലേക്ക് പോവുകയും അവിടെ വഫാത്താവുകയും ചെയ്തു. അവരാണ് ശൈഖുംതാഴ ഓർ. അവരുടെ നിർദ്ദേശ പ്രകാരം മഹാനായ ഫരീദ് മുസ്‌ലിയാർ ചെരിച്ചിൽ പള്ളിയിൽ നേതൃത്വം ഏറ്റെടുത്തു.

ഫരീദ് മുസ്‌ലിയാർ വലിയ പണ്ഡിതനും സാഹിത്യകാരനു മായിരുന്നു. ചെരിച്ചിൽ പള്ളിയുടെ അത്ഭുതകരമായ നിർമ്മാണം നടത്തിയത് പ്രസിദ്ധമായ നാദാപുരം പള്ളി നിർമ്മിച്ച യഅ്ഖൂബ് മുസ്‌ലിയാരാണ്. കണ്ണൂർ ജില്ലയിലെ കണ്ണാടിപറമ്പടുത്ത് നെടുവത്ത് പള്ളിയിൽ അന്ത്യവിശ്രമം കൊള്ളുന്നു. ചരിച്ചിൽ പള്ളിയിൽ നിരവധി പണ്ഡിതർ ദർസ് നടത്തിയിട്ടുണ്ട്. അതിൽ പ്രധാനികൾ പാനൂർ തങ്ങൾ, അരീക്കൽ അബ്ദുറഹ്മാൻ മുസ്‌ലിയാർ, അയനിക്കാട് ഇബ്രാഹിം മുസ്‌ലിയാർ, അയനിക്കാട് അസീസ് മുസ്‌ലിയാർ തുടങ്ങിയവരാണ്. ഫരീദ് മുസ്‌ലിയാരെ കുറിച്ചും തുറയൂരിന്റെ പൈതൃകത്തെ സംബന്ധിച്ചും പുതുതലമുറ നന്നായി പഠിക്കണം. ഈ ശ്രമത്തിന് സർവ്വവിധ ആശംസകളും നേരുന്നു.

**മൂസ ദാരിമി**
(മുൻ മുദരിസ്, ചെരിച്ചൽ പള്ളി)

ആത്മീയ പൈതൃകത്തിന്റെ ഇലാഹീ വെളിച്ചം അണയാതെ കൈമാറി വന്ന ഇസ്‌ലാമിലെ അതിമഹത്തായ ജ്ഞാനകൈമാറ്റ വ്യവസ്ഥയിലെ ഉജ്ജ്വല താരങ്ങളാണല്ലോ ഉലമാക്കൾ. അല്ലാഹുവിന്റെ പാശത്തെ മുറുകെ പിടിച്ച് സത്യദീനിനെ സനദുകളിലൂടെയും സിൽസിലകളിലൂടെയും പോറലേൽക്കാതെ നമ്മളിലെത്തിച്ചവരാണവർ.
കേരളത്തിലെ അത്യുന്നത സൂഫീകുടുംബമായ അരീക്കൽ ഉസ്താദുമാരുടെ കുടുംബ താവഴി ചെന്നുമുട്ടുന്നത് മഹാപണ്ഡിതനും സൂഫിയുമായ ശൈഖ് ഫരീദ് മുസ്‌ലിയാരുടെ മഹത്തായ പരമ്പരയിലാണ്.

ഒരു ദേശത്തിന്റെ വിളക്കുമാടമായി ജ്വലിച്ചു നിൽക്കുന്ന മഹാനവർകളുടെ ജീവചരിത്രം പുതുതലമുറക്ക് പകർന്നു നൽകുന്ന ഈ സംരംഭം പ്രശംസനീയമാണ്. ഇതിന് പിന്നിൽ പ്രയത്നിച്ച സർവ്വർക്കും നാഥൻ സ്വർഗീയ വെളിച്ചം നൽകട്ടെ.

**അരീക്കൽ അബ്ദുറഊഫ് അസ്ഹരി എം.എ.**

(ഡയരക്ടർ, മീഡിയാ കൗൺസിൽ AAMDC)

# വലിയോർ;
# ദേശത്തിന്റെ വിളക്കുമാടം

നബി(സ)യുടെ കാലത്തു തന്നെ ഇസ്ലാമിന്റെ പൊൻപ്രഭ വീശിയ കൊച്ചു സംസ്ഥാനമാണ് കേരളം; വിശിഷ്യ മലബാറിൽ. കോഴിക്കോട് ആണ് മാലിക്ബ്നു ദീനാറും 40ഓളം വരുന്ന സംഘവും കപ്പൽ ഇറങ്ങിയത്, ഹിജ്റ 21 റജബ് മാസം. അതോടെ ഇസ്ലാമിക വെളിച്ചം നാടാകെ പരന്നു. കോഴിക്കോട് മുതൽ കൊയിലാണ്ടി വരെയുള്ള തീര പ്രദേശങ്ങൾ അടക്കം എല്ലാ ഭാഗങ്ങളിലും ഇസ്ലാമിന്റെ വ്യാപ്തി പടർന്നു. പള്ളികളും പാഠശാലകളും ഉയർന്നുവന്നു.

അന്നത്തെ രാജ്യകുടുംബങ്ങൾ ചേരമാൻ പെരുമാളിന്റെ ലെറ്റർ നൽകിയപ്പോൾ സ്വീകരണങ്ങളും മറ്റു സൗകര്യങ്ങളും അവർ ചെയ്ത് കൊടുത്തു. അങ്ങനെ സ്വഹാബത്തിന്റെ കാലത്തു തന്നെ ഇസ്ലാമിക വെളിച്ചം എത്തുകയും അതിനുശേഷം സാത്വികരായ മഹാന്മാരിലൂടെ ആ പ്രഭ പരക്കുകയും അത് പിൽക്കാലത്ത് വന്ന ഔലിയാക്കളും പണ്ഡിത മഹത്തുക്കൾ സംരക്ഷിച്ചുപോരുകയും ചെയ്തു.

അവരുടെ നേതൃത്വത്തിൽ ഓരോ പ്രദേശത്തും ഖാളിമാരെ നിയമിക്കുകയും നാട്ടിൽ മതവും ഭൗതികവുമായ വിഷയങ്ങൾക്ക് പരിഹാരമേകുകയും ഇടയിൽ കടന്നുവന്ന ബ്രിട്ടീഷ് സാമ്രാജ്യത്വശക്തികൾക്കെതിരെയും നവീനവാദങ്ങൾക്കെതിരെയുമെല്ലാം ഓരോ സമയത്തും ജനങ്ങളെ ബോധവൽക്കരിക്കുകയും വഴികാണിച്ചുകൊടുക്കുകയും ചെയ്ത നിരവധി മഹാന്മാർ കഴിഞ്ഞുപോയിട്ടുണ്ട്. മമ്പുറം തങ്ങൾ, ഉമർഖാളി, മമ്മി കുട്ടി ഖാളി അവരുടെയെല്ലാം ആശിർവാദവും അനുഗ്രഹവും വാങ്ങി അവരുടെ കാലത്തുതന്നെ നമ്മുടെ പ്രദേശത്ത് എത്തിയ

യമൻ വഴി പൊന്നാനിയെത്തി, ശേഷം കേരളത്തിന്റെ പല ഭാഗത്ത് വിജ്ഞാനം വിതറാൻ എത്തിച്ചേർന്ന മഹത്തുക്കൾ ആയ ശൈഖ് മുഹ്‌യിദ്ദീൻ എന്നവരുടെ മകൻ കുഞ്ഞിഫരീദ് മുസ്‌ലിയാർ, ശൈഖ് അലി എന്ന കുട്ട്യാലി മുസ്‌ലിയാർ, സ്വാതന്ത്ര്യസമര സേനാനിയും പൊന്നാനി യിൽ നിന്ന് നമ്മുടെ പ്രദേശത്ത് എത്തിച്ചേരുകയും ചെയ്ത അവരുടെ മക്കളിൽ നിന്ന് ഒരാളെ കുഞ്ഞിഫരീദ് മുസ്‌ലിയാർക്ക് വിവാഹം ചെയ്ത് കൊടുക്കുകയും ശേഷം അദ്ദേഹത്തെ നാടിന്റെ മത ഭൗതിക നേതൃത്വം ഏൽപ്പിച്ചു കൊണ്ട് ശൈഖ് അലി യാത്രയായി എന്നാ ണ് നിഗമനം.

ശൈഖ് ഫരീദ്ബ്നു മുഹ്‌യിദ്ദീൻ, ഉമർ ഖാളിയുടെ ശിഷ്യനും സമകാലികനും അവരെപ്പോലെ അറബി സാഹിത്യത്തിൽ നൈപുണ്യ വും കർമ്മശാസ്ത്രമടക്കം എല്ലാ വിഷയത്തിലും അഗാധ പാണ്ഡിത്യ വും നേടിയ അദ്ദേഹത്തിന്റെ വിജ്ഞാനത്തിലും സ്വഭാവത്തിലും ജന ങ്ങൾ ആകൃഷ്ടരായി. അങ്ങനെ അവർ വിശുദ്ധ ഇസ്‌ലാമിന്റെ മഹിത സന്ദേശം ഉൾക്കൊള്ളുകയും അവരിലൂടെ ജനങ്ങൾക്ക് പ്രശ്ന പരിഹാ രങ്ങൾ ലഭിക്കുകയും ജാതിമത ഭേദമെന്യേ എല്ലാവരും അവിടുത്തെ മഹത്വം ഉൾക്കൊള്ളുകയും അംഗീകരിക്കുകയും, മത സാമൂഹിക സാംസ്കാരിക കേന്ദ്രമായി അദ്ദേഹം ദർസ് നടത്തുന്ന ചെരിച്ചൽ പള്ളി മാറുകയും ചെയ്തു. വടകര ഹിമായത്തുല്ല സർക്കാരുടെ കാലത്ത് ഞണ്ട് ഭക്ഷ്യയോഗ്യമാണോ അല്ലേ എന്ന തർക്കം വന്നപ്പോൾ അന്നത്തെ പണ്ഡി തർ ഫത്‌വ അന്വേഷിച്ച് വന്നത് ഫരീദ് മുസ്‌ലിയാരുടെ അടുത്താണ്. അതിന്റെ പകർപ്പ് ഇന്നും അവരുടെ സന്താനപരമ്പര സൂക്ഷിക്കുന്നുണ്ട്. അങ്ങനെ എല്ലാ രംഗത്തും നാടിന്റെ ശക്തി സ്രോതസ്സായി ഇന്നും നില കൊള്ളുന്നു. മഹാനുഭാവന്റെ ചരിത്രം ലളിതമായ രീതിയിൽ അന്വേ ഷിച്ച് അവരുടെ കുടുംബങ്ങളുടെയും മറ്റ് പണ്ഡിതന്മാരുടേയും കുറിച്ച് പ്രതിപാദിക്കാൻ ശ്രമം നടത്തിയിട്ടുണ്ട്.

ഈ കൃതി പരിശോധിച്ച് ആശീർവദിച്ച ശൈഖുനാ കാന്തപുരം ഉസ്താദ്, തെറ്റുതിരുത്തി മാർഗ നിർദ്ദേശങ്ങൾ നൽകിയ വന്ദ്യഗുരു പേരോട് ഉസ്താദ്, ഉസ്താദുമാർ, കുടുംബങ്ങൾ, സഹപ്രവർത്തകർ, ഇതിനു വേണ്ടി പ്രയത്നിച്ച പ്രിയ സുഹൃത്ത് ഫിറോസ്... എല്ലാവർക്കും നാഥൻ അർഹമായ പ്രതിഫലം നൽകട്ടെ.

**സി.പി അബ്ദുല്ല സഖാഫി**
പാലച്ചുവട്, പയ്യോളി

# തുറയൂർ– 'തുറമുഖത്തിന്റെ ഊര്'

പേര് സൂചിപ്പിക്കുന്നത് പോലെ 'തുറമുഖത്തിന്റെ ഊര്' ആയിരുന്നു തുറയൂർ. പേരാമ്പ്രയിലെ പ്രസിദ്ധരായ അമിഞ്ഞാട്ട് ജന്മിമാരുടെ പതിനെട്ടിടങ്ങളിൽ ഒരിടമാണ് പയ്യോളി ഇടം. പിന്നീട് അത് പയ്യോളി ആയി മാറി എന്നാണ് പറയപ്പെടുന്നത്. ബ്രിട്ടീഷ് സൈനിക മേധാവികളുടെ വിശ്രമകേന്ദ്രമായിരുന്നു, ഇന്നത്തെ ഹെൽത്ത് സെന്ററായ ടൂറിസ്റ്റ് ബംഗ്ലാവ്. പിൽക്കാലത്ത് എ.കെ.ജി, സി.എച്ച് അടക്കമുള്ള രാഷ്ട്രീയ നേതാക്കന്മാരുടെ വിശ്രമകേന്ദ്രവുമായിരുന്നു അവിടം. തുറയൂർ മലബാർ മാന്വലിൽ ഇടം നേടിയിട്ടുണ്ട്. വാണിജ്യ മേഖലയിൽ നൂറ്റാണ്ടുകളുടെ ചരിത്ര പാരമ്പര്യമുള്ള കോഴിക്കോട്ടേക്കും വടകര ഭാഗത്തേക്കും കുറ്റ്യാടി പുഴയിലൂടെ കടന്നുപോകുന്ന ചരക്ക് ബോട്ടുകൾക്ക് വേണ്ടി തുറയൂരിൽ ഒരു ബോട്ട് ജെട്ടി നിർമ്മിക്കുകയും കച്ചവടക്കാർക്ക് വിശ്രമിക്കാനും വ്യാപാരം നടത്താനും തുറയൂരിനെ ഉപയോഗപ്പെടുത്തുകയും ചെയ്തു. ആഥിതേയ തൽപരരായ ഗ്രാമനിവാസികളുടെ സമീപനത്തിലൂടെ കച്ചവട ങ്ങൾക്ക് ശക്തി പകരുകയും സമീപ പ്രദേശങ്ങളിലെ വലിയ വാണിജ്യ കേന്ദ്രമായി തുറയൂർ അറിയപ്പെടുകയും ചെയ്തു.

കുലത്തൊഴിലുകൾക്ക് ഏറെ പ്രശസ്തി ഉണ്ടായിരുന്ന കാലത്ത് ആന്തിയന്മാരുടെ മൺപാത്രങ്ങളും പുലയ ജാതിക്കാരുടെ കൈതയോല യിൽ മെടഞ്ഞെടുത്ത ശയന മെത്തകളും പറയ ജാതിക്കാർ മുള ഉപയോ ഗിച്ച് നിർമ്മിച്ച അടുക്കള സാമഗ്രികളും തുറയൂരിന്റെ വാണിജ്യ കമ്പോള ത്തിന്റെ ഗതി നിർണ്ണയിച്ചതിൽ പ്രധാന പങ്ക് വഹിച്ചിട്ടുണ്ട്.

കച്ചവടത്തിന്റെ അറേബ്യൻ സംസ്കാരം കാത്തുസൂക്ഷിച്ച മാപ്പിള വ്യാപാരികൾ ആയിരുന്നു തുറയൂരിന്റെ വ്യാപാര പ്രമുഖരിൽ കൂടുതലും. ഈ ഓർമകൾ മരിക്കാതിരിക്കാൻ ഇന്നും ഇവിടെ ആഴ്ച ചന്തകൾ നടക്കുന്നത് ആശാവഹമാണ്. രാജ്യത്തിന്റെ സ്വാതന്ത്ര സമരത്തിന് വേണ്ടി ഇങ്കുലാബിന്റെ ശബ്ദം മുഴക്കിയവരിൽ പ്രധാനിയായ കേരള ഗാന്ധി കെ. കേളപ്പന്റെ ജന്മനാട് എന്നതിൽ ഈ ദേശത്തിന് അഭിമാ നിക്കാം. ഗാന്ധിജിയുടെ പാദസ്പന്ദനങ്ങൾ ഈ ഗ്രാമത്തിന്റെ മൺത രികൾ കേട്ടിട്ടുണ്ട്. കേളപ്പജിയുടെ ജന്മനാട്ടിൽ ഗാന്ധിജി രാപ്പാർത്തതിന്റെ ഓർമ്മയിൽ 'ഗാന്ധിസദനം' ഇന്നും തനിമയോടെ സംരക്ഷിക്കപ്പെ ടുന്നുണ്ട്. രാഷ്ട്രീയ, വ്യാപാര, കാർഷിക, വൈജ്ഞാനിക മേഖലകളിൽ നിരവധി സംഭാവനകൾ കേരളീയ സമൂഹത്തിന് ഈ കൊച്ചുഗ്രാമം സമ്മാനിച്ചിട്ടുണ്ട്. ഇവിടെ ഇസ്‌ലാമിക നവോത്ഥാന പ്രവർത്തനങ്ങൾക്ക് ചുക്കാൻ പിടിച്ച മഹാരഥന്മാരെ നാം പരിചയപ്പെടേണ്ടതുണ്ട്. അവിടെ യാണ് വലിയോറുടെ ഇസ്‌ലാമിക ചൈതന്യങ്ങളുടെ ചരിത്രപഠനം ആരം ഭിക്കുന്നത്. നമുക്ക് ആ വഴിയിലൂടെ പോകാം.

# ശൈഖ് ഫരീദ് (ഖ.സി)
# ഇസ്‌ലാമിക ചൈതന്യങ്ങളുടെ
# ചരിത്രപഠനം

കഞ്ഞിപ്രാക്കും കയലിമുണ്ടും അരപ്പട്ടയും കണ്ടാൽ മാപ്പിള സംസ്കാരത്തിന്റെ നിറസാന്നിധ്യമായിരുന്ന കാലം. സ്വാതന്ത്ര്യസമരകാലത്ത് പ്രഗത്ഭ വ്യക്തിത്വങ്ങളും മാപ്പിള കലാപത്തിന് നേതൃത്വം നൽകിയ വെള്ളിയങ്കോട് ഉമർ ഖാളിയും വാരിയംകുന്നത്തിന്റെയും മമ്പുറം തങ്ങളുടേയും കാലം. കേരളത്തിന്റെ സാധാരണ നാട്ടിൻപുറങ്ങളിൽ കർഷകരുടെ സ്നേഹലാളനകളേറ്റ് പള്ളിദർസുകൾ വളർന്നു വന്നു. ഈ പള്ളിദർസുകളിലൂടെയാണ് പണ്ഡിത മഹത്തുകൾ വളർന്നു വന്നതും ഇസ്‌ലാമിന്റെ പ്രചരണം പരന്നതും. തെളിഞ്ഞ ഗുരു മനസ്സുകളുടെ താവഴികളെ നമുക്ക് നെഞ്ചോട് ചേർത്ത് അൽപം സഞ്ചരിക്കാം. വിശുദ്ധ ഇസ്‌ലാമിക സംസ്കാരത്തിന്റെ ചൂടും ചൂരും ചരിത്രത്തിന്റെ തീരങ്ങളിൽ നിലയുറിപ്പിച്ച ഈ മഹാത്മാക്കളുടെ ഓർമകളെ തിരിച്ചു വിളിക്കുന്നതിലൂടെ മാത്രമേ നമുക്ക് അത് സാധ്യമാകൂ.

പൂർവ്വസൂരികളെ മാറ്റി നിർത്തി ഒരു ഇസ്‌ലാമിനെ പരിചയപ്പെടാനും ആശ്ലേഷിക്കാനും നമുക്കാവില്ല. ആധ്യാത്മിക ബന്ധങ്ങളിലൂടെ അവർ സാധാരണക്കാരുടെ ഹൃദയാന്തരങ്ങളിൽ ഇടം പിടിച്ചു. പ്രവാചകൻ മുഹമ്മദ്(സ്വ) യുടെ ജീവിതരീതിയെ മാറ്റി നിർത്തി ഖുർആൻ പഠിക്കാൻ കഴിയാത്തത് പോലെ, പൂർവ്വസൂരികളായ മഹത്തുക്കളുടെ അടയാളപ്പെടുത്തലുകൾ മാറ്റി നിർത്തി ഇസ്‌ലാമിക ചൈതന്യങ്ങളുടെ ചരിത്രപഠനവും സാധ്യമല്ല. അപ്രകാരമാണ് നമുക്ക് മുന്നേ കടന്ന് പോയവർ സാക്ഷ്യപ്പെടുത്തിയത്.

ജാതീയമായ ഉച്ചനീചത്വങ്ങളും സാമൂഹിക വിവേചനങ്ങളും നിലനിർക്കുന്നിടത്ത് ഐക്യത്തിന്റെയും സമത്വത്തിന്റെയും മധുരമായ ആശയങ്ങൾ ഇസ്‌ലാമിലൂടെ കണ്ടെത്താൻ അന്യമതസ്ഥർക്ക് കഴിഞ്ഞത് ഈ പ്രത്യയശാസ്ത്രത്തിന്റെ വിശാലതയേയും സഹിഷ്ണുതാ മനോഭാവത്തേയും സൂചിപ്പിക്കുന്നു. തീർച്ചയായും കഴിഞ്ഞ കാല കേരളീയ സാഹ

ചര്യത്തിൽ ഇസ്ലാമിലേക്ക് കടന്നു വന്നതിൽ കൂടുതലും അടിച്ചമർത്തപ്പെട്ടവരും അരികുവൽക്കരിക്കപ്പെട്ടവരും അധ:സ്ഥിതരും അടിമകളും ആണെന്നതിൽ ആർക്കും സംശയമില്ല.

ഒരു ദേശത്തിന്റെയും സമൂഹത്തിന്റെയും സംസ്കാരം നിർണ്ണയിക്കുന്നത് അവിടെ കഴിഞ്ഞ് പോയവരുടെ ചില അടയാളപ്പെടുത്തലുകളുടെ ചരിത്രങ്ങളാണ്. ചരിത്രങ്ങൾ തമസ്കരിക്കപ്പെടുമ്പോഴാണ് സമൂഹത്തിൽ ഛിദ്രതയും സംഘർഷങ്ങളും ഉടലെടുക്കുന്നത്.

ചരിത്രം ഉറങ്ങുന്ന വടക്കേ മലബാറിന്റെ മധ്യഭാഗത്ത് പ്രകൃതി സൗന്ദര്യം കൊണ്ടും ആത്മീയ ഗുരുക്കന്മാരുടെ സാന്നിധ്യം കൊണ്ടും അനുഗ്രഹീതമാണ് ചരിച്ചൽ പള്ളി നിലകൊള്ളുന്ന തുറയൂരും പരിസര പ്രദേശവും. വശ്യമനോഹാരിത നിറഞ്ഞൊഴുകുന്ന അകലാപുഴയുടെ തീരത്ത് കുട്ടനാടൻ വയലിന്റെയും കുലുപ്പചാലിന്റെയും ഓരങ്ങളിൽ മാതുകുന്നിന്റെ താഴ്‌വാരത്ത് കേരളത്തിന്റെ സ്വന്തം പുഴ എന്നറിയപ്പെടുന്ന കുറ്റ്യാടി പുഴയുടെ തീരത്ത് പച്ചപ്പുതച്ച് നിൽക്കുന്ന തുറയൂർ എന്ന കൊച്ചു ഗ്രാമം. അവിടെയാണ് വലിയ്യോറുടെ ഇസ്ലാമിക ചൈതന്യങ്ങളുടെ ചരിത്ര പഠനം ആരംഭിക്കുന്നത്. നമുക്കാ വഴിയിലൂടെ പോകാം.

## ശൈഖും താഴെ ഓറ്

ഏകദേശം മുന്നൂറ് വർഷം മുമ്പ് രാജാക്കന്മാരും നാടുവാഴികളും വാണിരുന്ന കാലം, തുറയൂരും പരിസരപ്രദേശവും കോമത്ത് നാടുവാഴികളുടെ കീഴിലായിരുന്നു. ആ സമയത്ത് വടകരയിൽ നിന്നും ഒരു ആത്മീയാചാര്യൻ ഇവുടത്തെ കുന്നിൻമുകളിൽ ആരാധനക്കായി എത്താറുണ്ടായിരുന്നു. ശൈഖും താഴെ ഓറ് എന്നാണ് മഹാനുഭാവൻ അറിയപ്പെട്ടിരുന്നത്. അങ്ങനെയിരിക്കെ ഒരു ദിവസം കോമത്ത് തറവാട്ടിലെ ഒരു സ്ത്രീക്ക് ദീനം വന്നപ്പോൾ മഹാൻ ചില പച്ചിലകൾ അരച്ച് മന്ത്രിച്ച് നാടുവാഴിയുടെ കൈവശം കൊടുത്തുവിട്ടു. അതുകാരണം ദീനം ഭേദമാവുകയും ചെയ്തു.

പ്രത്യുപകാരമായി നൽകിയ പാരിതോഷികങ്ങൾ നിരസിച്ചെങ്കിലും ആരാധനാ കർമങ്ങൾ നിർവ്വഹിക്കാൻ ഒരു പള്ളി പണിയാനുള്ള സ്ഥലം സ്വീകരിക്കുകയും ചെയ്തു. കണ്ണെത്തുന്ന ദൂരത്തുള്ള, അല്ല കല്ലെറിഞ്ഞാൽ എത്തുന്ന ദൂരത്ത് സ്ഥലം നൽകി മഹാനവർകൾ ഇരുന്ന സ്ഥലവും അംഗശുദ്ധി വരുത്തിയ ഇടവും ഇന്നും ചെരിച്ചൽ കുന്നിൻ മുകളിൽ ദർശിക്കാൻ കഴിയും. പിന്നീട് ശൈഖവറുകളുടെ പ്രധാന ശിഷ്യനും മരുമകനുമായ ഫരീദ്ബ്നു മുഹ്‌യുദ്ധീൻ ബർബരി (ഖ. സി) തങ്ങളവരെ സ്ഥലം ഏൽപ്പിച്ച് അദ്ദേഹം വടകരക്കടുത്തുള്ള കോട്ടക്കലിലേക്ക് മടങ്ങുകയും ചെയ്തു. കോട്ടക്കൽ ശൈഖും താഴ എന്നറിയപ്പെടുന്ന സ്ഥലത്ത് റയിൽപാലത്തിന് സമീപത്തുള്ള പള്ളിയിലാണ് മഹാനുഭാവൻ അന്ത്യവിശ്രമം കൊള്ളുന്നത്.

## വലിയോറ്

വലിയ അവറുകൾ എന്ന പദം ലോപിച്ചാണ് വലിയോറ് എന്ന ചുരുക്കപ്പേര് വന്നത് എന്നാണ് പറയപ്പെടുന്നത്. ദേശത്തിന്റെ വിളക്കുമാടമായി പ്രശോഭിച്ച മഹാന്റെ ചരിത്രം ആരംഭിക്കുന്നതിനുമുമ്പ് അൽപം ചില കാര്യങ്ങൾ ശ്രദ്ധയിൽ പെടുത്തുകയാണ്.

വന്ദ്യരായ ശൈഖ് അലി അൽ മഅ്ബരി (കുട്ട്യാലി മുസ്‌ലിയാർ) പുഴയോട് ചേർന്ന് ഓലമേഞ്ഞ ഒരു പള്ളി നിർമ്മിച്ചു. കുന്നിൻചെരുവിൽ നിർമ്മിച്ചത് കൊണ്ടും പുഴയിലൂടെ യാത്ര ചെയ്തവർക്ക് പള്ളിയുടെ നിൽപ്പ് ചരിഞ്ഞതായി തോന്നിയതുകൊണ്ടും ചരിഞ്ഞപള്ളി എന്നർത്ഥത്തിൽ ചരിച്ചൽപ്പള്ളി എന്നറിയപ്പെട്ടു. ശേഷം കുട്ട്യാലി മുസ്‌ലിയാർ ഫരീദ് മുസ്‌ലിയാർക്ക് പള്ളി ഏൽപ്പിക്കുകയും തുടർന്ന് മഹാൻ പള്ളിയുടെ നവീകരണം നടത്തുകയും ഇസ്‌ലാമിലേക്ക് ജനങ്ങളെ ആകർഷിപ്പിക്കുകയും ദഅവത്തിന്റെ പാതയിൽ സജീവമാവുകയും ചെയ്തു.

മഹാനവർകളുടെ സമീപനം പരിസര വാസികൾക്കും പ്രദേശത്തെ ആബാലവൃദ്ധത്തിനും വലിയ ആശാകേന്ദ്രമായിരുന്നു. ജാതീയതയുടെ ഉച്ചനീചത്വം നിലനിൽക്കുന്ന കാലത്ത് ആക്രമിക്കപ്പെട്ടവർക്കും അടിമകൾക്കും വേണ്ടി ശബ്ദിക്കാനും കുറ്റകൃത്യങ്ങളിൽ ഏർപ്പെടുന്നവരെ സത്യം പറയിപ്പിക്കാനുമായി പ്രത്യേക കോടതി മഹാന്റെ സാന്നിധ്യത്തിൽ ഉണ്ടായിരുന്നു.

രാജകീയ പ്രൗഢിയോടെ ജീവിച്ച് ആത്മചൈതന്യം കൊണ്ട് പ്രശോഭിച്ച അസാമാന്യ വ്യക്തിത്വമായ മഹാത്മാവിന്റെ ആത്മസഖിയാവാൻ ഭാഗ്യം ലഭിച്ചത് അന്നത്തെ ചെരിച്ചിൽ പള്ളിക്കൽ തറവാട്ടിലെ കുട്ട്യാലി മുസ്‌ലിയാരുടെ രണ്ട് പെൺമക്കളിൽ (മാമ, സൽമ) ഒരാളായ മാമ എന്ന സ്ത്രീക്കായിരുന്നു. (സൽമ എന്നവളെ നാട്ടിലെ പ്രധാനിയായ ഒരു കൃഷിക്കാരന് വിവാഹം ചെയ്ത് കൊടുത്തു). അതോടെ ഒരേ സമയം ആത്മീയവും തൊഴിൽപരവുമായ വിചാരധാരയിലേക്ക് രണ്ട് തലമുറകൾ ഉടലെടുക്കുകയായിരുന്നു. മാമന്റെ മക്കൾ മിമ്പറിലും സൽമയുടെ മക്കൾ കട്ടയിലും എന്ന ഒരു ചൊല്ല് തന്നെ അന്ന് പ്രശസ്തമായിരുന്നു.

മഹാനായ ശൈഖ് ഫരീദ്ബ്നു മുഹ്‌യുദ്ധീൻ, മകൻ കോയക്കുട്ടി എന്നിവർ പിതാവിന്റെ ശിക്ഷണത്തിൽ ആധ്യാത്മികതയുടെ അസുലഭമായ അനുഭൂതിയും അത്ഭുതങ്ങളും ജനങ്ങളിൽ എത്തിച്ചവരാണ്. പിന്നീട് അവരിലൂടെയാണ് പള്ളിക്കൽ തറവാടിന്റെ പാരമ്പര്യ തനിമ നിലനിർത്തി പോന്നത്. മരുമക്കത്തായ സമ്പ്രദായത്തിലൂടെ ഖാളി സ്ഥാനം അർഹരായ ആളുകളിലൂടെ കൈമാറി വന്നു. ചാലിക്കണ്ടി ഓറ്, എടക്കോത്ത് ഓറ്, അരീക്കൽ അബ്ദുറഹിമാൻ മുസ്‌ലിയാർ തുടങ്ങിയ മഹാത്മാക്കൾ ഉൾപ്പെടെ ദീർഘകാലം ഖാളി സ്ഥാനം അലങ്കരിച്ച കുഞ്ഞിമൊയ്തീൻ

മുസ്ലിയാർ, സി.പി കുഞ്ഞമ്മദ് മുസ്ലിയാർ, അദ്ദേഹത്തിന്റെ മരുമകൻ സി.പി അബ്ദുറഹിമാൻ മുസ്ലിയാർ മൺമറഞ്ഞെങ്കിലും അവരിലൂടെ നിലനിൽക്കുന്ന പണ്ഡിത കേസരികളെ ഇന്നും നമുക്കിവിടെ ദർശിക്കാൻ കഴിയും.

## സന്താന പരമ്പര

ജീവിത കാലഘട്ടത്തിന്റെ പരിസരത്ത് കുടുംബം കെട്ടിപ്പടുക്കുന്ന ചില പ്രധാന അടയാളപ്പെടുത്തലുകളിൽ വലിയ്യോറുടേയും കുടുംബത്തിന്റേയും മതകീയവും വൈജ്ഞാനികവുമായ ഇടപെടലുകളിലൂടെ ഒരു വൻവിപ്ലവവും സൃഷ്ടിക്കാൻ കഴിഞ്ഞിട്ടുണ്ട്. മഹാനവർകൾക്ക് രണ്ട് ആൺമക്കളും മൂന്ന് പെൺമക്കളുമടക്കം അഞ്ച് സന്താനങ്ങളായിരുന്നു. ആൺമക്കളായ കോയക്കുട്ടി മുസ്ലിയാരും മുഹ്യുദ്ധീൻ മുസ്ലിയാരും പിതാവിന്റെ ശിക്ഷണത്തിൽ അധ്യാത്മിക ജീവിതം നയിക്കുകയും പഠനം നടത്തിയവരും പിതാവിനെ പോലെ മതകാര്യങ്ങളിൽ കണിശത കാട്ടിയ ഇരുവരും നിരവധി അത്ഭുതങ്ങൾ പ്രകടമായ മഹാത്മാക്കൾ ആയിരുന്നു. കോയക്കുട്ടി മുസ്ലിയാർ (ഖ.സി) തങ്ങൾ കോഴിക്കോട് ജില്ലയിലെ പേരാമ്പ്രക്കടുത്ത് വേളത്തു നിന്നാണ് വിവാഹം ചെയ്തത്. ഇവർ പിന്നീട് കൈപ്രം കർമമണ്ഡലമായി തിരഞ്ഞെടുത്തു. ഇവരുടെ സന്താനപരമ്പരയിൽ പെട്ടവരാണ് കൈപ്രം കണ്ണോത്ത്, അരീക്കൽ തുടങ്ങിയ പണ്ഡിത കുടുംബം. അടുത്ത കാലത്ത് വഫാത്തായ അവേലത്ത് തങ്ങൾ, ജമലുല്ലൈലി തങ്ങൾ ഉൾപ്പെടുന്ന സാദാത്ത് കുടുംബത്തിന് വലിയോരുടെ കുടുംബവുമായി മാതാവ് വഴി ബന്ധമുള്ളതായി പറയപ്പെടുന്നു.

പ്രമുഖ മഹത്തുക്കളും പണ്ഡിതരും ഇവരിലുടെ ഇസ്ലാമിക പ്രബോധനരംഗത്ത് കർമ്മനിരതരായിരുന്നു. കേരളത്തിലെ അറബി സാഹിത്യത്തിൽ പ്രസിദ്ധരായ അരീക്കൽ ഉസ്താദ് എന്ന അബ്ദുറഹിമാൻ മുസ്ലിയാർ, കണ്ണോത്ത് കോയോട്ടി മുസ്ലിയാർ, ആവള മൊയ്തു മുസ്ലിയാർ, മദീനയിൽ നിര്യാതനായ സമസ്ത മുഫത്തിശായിരുന്ന പേരാമ്പ്ര കരുവന്റെ മീത്തൽ കുഞ്ഞബ്ദുല്ല മുസ്ലിയാർ, കോട്ടക്കൽ ഖാളിമാരിൽ പ്രധാനിയായ കുരിക്കിലാട് അഹമദ് മുസ്ലിയാർ തുടങ്ങി വടകരയിലും പേരാമ്പ്രയിലും പയ്യോളിയിലെ തുറയൂരിലും പരന്ന് കിടക്കുന്ന മഹാത്മാക്കക്കൾ ഇവരിൽ ഉൾപ്പെടുന്നു.

## സാഹിത്യകാരൻ

സാംസ്കാരിക പൈതൃകങ്ങളെ കുറിച്ച് വ്യക്തമായ ബോധമുണ്ടായിരുന്നു ചെരിച്ചൽ പള്ളിയിലെ വലിയോർക്ക്. ഒരു നല്ല അറബി സൂഫിവര്യനും കവിയുമായ അദ്ദേഹം വെളിയങ്കോട് ഉമർ ഖാളിയുടെ സമകാലികനും ശിഷ്യനുമായതിനാൽ സ്വാതന്ത്ര്യ സമര പോരാട്ടങ്ങളിൽ

പങ്കു ചേർന്നതായി പറയപ്പെടുന്നു. മഹാനുഭാവന്റെ സ്വന്തം കൈപ്പട കൊണ്ട് എഴുതിയ നിരവധി പദ്യ ഗദ്യങ്ങൾ ഇന്നും നമുക്ക് കണ്ടെത്താൻ കഴിയും. ഇമാം ഗസ്സാലി(റ)വിന്റെ ഇഹ്‌യാ ഉലൂമുദ്ധീൻ, ഖസീദത്തുൽ വിത്‌രിയ്യ, അല്ലഫൽ അലിഫ് തുടങ്ങിയ കാവ്യഗ്രന്ഥങ്ങൾക്കും മഹാൻ വ്യാഖ്യാനം എഴുതിയതായി കാണാം. കൂടാതെ ശാഫിഈ മദ്ഹബിലെ ആധികാരിക കർമ്മശാസ്ത്ര ഗ്രന്ഥമായ ഫത്ഹുൽ മുഈൻ എന്ന കിതാബിനെ വർണ്ണിച്ചുകൊണ്ട് ഫത്ഹുൽ മുഈനി കിതാബുൻ ശഅ്നുഹൂ അജബുൻ എന്ന് തുടങ്ങുന്ന ബൈത്ത് മഹാനവർകളുടെ രചനയാണ്. ഈ ബൈത്ത് വളരെ പ്രസിദ്ധവും പണ്ഡിതലോകത്ത് സുപരിചിതവുമാണ്. ചുരുക്കത്തിൽ, അറബി സാഹിത്യത്തിലെ ജ്യോതിർഗോളമായിരുന്നു മഹാനവർകൾ. ഹിജ്റ 1300 ശഅ്ബാൻ ആറിന് മഹാനവർകൾ വിയോഗം പുൽകി. ഇന്നും പുതിയ തലമുറയിലെ ചുരുക്കം ചിലർ അനുസ്മരണങ്ങൾ നടത്തിവരുന്നു.

### നാദാപുരം പള്ളിയും ചെരിച്ചൽ പള്ളിയും

സാധാരണയിൽ കവിഞ്ഞ് ശ്രദ്ധയാകർഷിക്കുന്ന ഈ പൗരാണികമായ കൊത്തുപണികളോടു കൂടിയതാണ് ചെരിച്ചിൽ പള്ളിയും നാദാപുരം പള്ളിയും ശൈഖും താഴപള്ളിയും. ചരിത്രസത്യങ്ങളിലെ ആത്മബന്ധം പോലെ ഈ മൂന്ന് പള്ളികളും തമ്മിൽ ബന്ധങ്ങളേറെയാണ്.

അക്കാലത്തെ പ്രശസ്ത വാസ്തുശിൽപ്പിയും ശിൽപ്പകലയിലെ നിപുണനുമായ കണ്ണൂർ കണ്ണാടിപ്പറമ്പ് നെടുവത്ത് സ്വദേശി മഹാനായ യഅ്ഖൂബ് മുസ്‌ലിയാർ ആണ് നാദാപുരം പള്ളിയുടേയും ചെരിച്ചിൽ പള്ളിയുടേയും പുനർനിർമ്മാണത്തിന് നേതൃത്വം നൽകിയത്. അദ്ദേഹവും ചെരിച്ചിൽ വലിയോറും തമ്മിൽ ഒരു ആത്മബന്ധം ഉണ്ടായിരുന്നതായി പറയപ്പെടുന്നു.

### ഒരു വൻമരം ഒഴുകിവരുന്നു

ഇസ്‌ലാമിക പ്രബോധന രീതികളുടെ അകക്കാമ്പ് ലളിതവും അത്ഭുതകരവും ആകർഷണീയവുമായ പ്രവർത്തനങ്ങളാണ്. മഹാനായ ഫരിദ്ബ്നു മുഹ്‌യുദ്ധീൻ ബർബരി (ഖ.സി) വലിയോർ അളവററ കറാമത്തുകൾ പ്രകടമാക്കിയ മഹാനാണ്. മേൽ സൂചിപ്പിച്ച പോലെ ചെരിച്ചൽ പള്ളിയുടെ പുനർനിർമ്മാണം നടന്നുകൊണ്ടിരിക്കുന്ന കാലയളവിൽ പള്ളി നിർമ്മാണത്തിനാവശ്യമായ ഒരു വൻ മരം കുറ്റ്യാടിക്കടുത്തുള്ള ഒരു ധനികന്റെ കൈവശം ഉണ്ടെന്നും അദ്ദേഹം അത് ദാനം ചെയ്യുമെന്നും അറിഞ്ഞ് യഅ്ക്കൂബ് മുസ്‌ലിയാരും സംഘവും കുറ്റ്യാടിയിലേക്ക് തിരിച്ചു. വൻസന്നാഹങ്ങൾ ഉണ്ടായിട്ടും വിഫലമാവുകയായിരുന്നു. യഅ്ക്കൂബ് മുസ്‌ലിയാർ നിരാശയോടെ തിരിച്ച് വന്ന് വലിയ്യോറുടെ സന്നിധിയിൽ ചെന്ന് വിവരം അറിയിച്ചു. പിന്നീട് കുറഞ്ഞ നാളുകൾക്ക്

ശേഷം കുറ്റ്യാടിപ്പുഴയിലൂടെ ഒരു വൻമരം ഒഴുകിവന്ന് ചെരിച്ചൽ പള്ളിയുടെ സമീപത്തുള്ള പുഴക്കടവിൽ തങ്ങിനിൽക്കുകയും ചെയ്തു. ആ തടി ഉപയോഗിച്ചാണ് ചെരിച്ചൽ പള്ളിയുടെ മുഴുവൻ നിർമ്മാണങ്ങളും പൂർത്തീകരിച്ചത്. ശേഷിക്കുന്ന മരത്തടി തൊട്ടടുത്തുള്ള പ്രദേശമായ ശൈഖുംതാഴ ഓറ് അന്ത്യവിശ്രമം കൊള്ളുന്ന പള്ളിയുടെ പൂർത്തീകരണത്തിന് ഉപയോഗിച്ചെന്നുമാണ് പഴമക്കാരിൽ നിന്ന് കേട്ടുപോന്നത്.

ചെരിച്ചൽ പള്ളിയുടെ ഉൾഭാഗത്ത് കാണുന്ന അതിമനോഹരമായ കരിങ്കൽ തൂണുകൾ ഇരിങ്ങൽ പാറയിൽ നിന്നും കൊത്തിയെടുത്ത് ഇരുമ്പ് ചക്രവാഹനങ്ങളിൽ കൊണ്ടുവന്നതാണത്രെ. തണുത്തുറച്ചുപോയ പൈതൃകങ്ങളുടെ ഓർമകളെ ഈ തൂണുകൾ വ്യക്തമായി തഴുകി തലോടിത്തരുന്ന പ്രതീതി നൽകും.

## മഖാമിലെ മൂന്ന് മഹാന്മാർ

ഹിജ്റ വർഷം 1200ന് ശേഷം ഒരു ദശാബ്ദകാലത്തോളം ജനങ്ങളുടെ ദുരിതമകറ്റാനും സന്മാർഗ ദായകനായ വിജ്ഞാന കേന്ദ്രമായും ഒരേസമയം പ്രവർത്തിച്ച ഫരീദ്ബ്നു മുഹ്യുദ്ദീൻ എന്ന വലിയ്യോർ സൂക്ഷ്മശാലിയും സൂഫിവര്യനുമായി ജീവിച്ച് ചെരിച്ചൽ പള്ളി മഖാമിൽ അന്ത്യവിശ്രമം കൊള്ളുന്നു. കോയക്കുട്ടി മുസ്‌ലിയാർ വഫാത്തായ സമയത്ത് തന്റെ പിതാവും അനുജനും അന്ത്യവിശ്രമം കൊള്ളുന്ന മഖാമിൽ സ്ഥല പരിമിതി വന്നപ്പോൾ മഖാമിന് വിള്ളലേൽക്കുകയും മഹാനുഭാവനെ മറവു ചെയ്യാൻ കഴിയുന്ന രൂപത്തിൽ മഖാം വികസിപ്പിക്കുകയും ചെയ്തു. തങ്ങളെ അവിടെ മറവു ചെയ്തത് പഴമക്കാർ അനുസ്മരിക്കുന്നു.

അങ്ങിനെ മേൽ സൂചിപ്പിച്ചത് പോലെ, തന്റെ ആത്മീയ ശിക്ഷണത്തിലൂടെയും സത്യസന്ധമായ വഴികളിലൂടെയും വിലായത്തിന്റെ പദവിയിലേക്ക് വളർന്നുവന്ന രണ്ടാൺമക്കളും ഒരേ മഖാമിൽ പിതാവിനൊപ്പം ഇരുവശങ്ങളിലുമായി അന്ത്യവിശ്രമം കൊള്ളുന്നു. ജീവിതകാലത്തെന്നപോലെ ഇന്നും കേരളത്തിന്റെ വിവിധ ദിക്കുകളിൽ നിന്നുള്ള അനേകായിരങ്ങൾക്ക് ഒരു ആശാകേന്ദ്രമായി നിലകൊള്ളുന്നു.

തുറയൂരിലെ ഇരിങ്ങത്ത് പ്രദേശത്ത് ചെരിച്ചിൽ വലിയ്യോറുടെ സമകാലികവും ഇസ്‌ലാമിക പ്രബോധന വിപ്ലവങ്ങൾക്ക് ചുക്കാൻ പിടിച്ചവരുമായ എടക്കോത്തെ ഓറ്, ചാലിക്കണ്ടി ഓറ് എന്നീ മഹാന്മാരുടെ മഖ്ബറ കൂടി ദർശിക്കാൻ കഴിയും.

## എടക്കോത്ത് ഓറ്

ചെരിച്ചൽ വലിയ്യോറുടെ കുടുംബ ബന്ധത്തിൽ പെട്ടവരും ആധ്യാത്മികരായ സാത്വിക പണ്ഡിതനിരകളിൽ കറാമത്തിന്റെ നിരവധി അത്ഭുതങ്ങൾ പ്രകടമായവരും തുറയുറിന്റെ ദീനീ പ്രബോധന രംഗത്ത്

നിസ്തുലമായ സംഭാവനകൾ നൽകിയ മഹാനാണ് എടക്കോത്ത് ഓറ്. ആദർശത്തിന്റെയും സുകൃതങ്ങളുടേയും പൈതൃകം അൽപാൽപ്പം തെളിഞ്ഞു കാണാൻ കഴിയുന്നത് ആ മഹാത്മാവിന്റെ അനുഗ്രഹാശിസ്സു കളിൽ നിർവൃതി കൊണ്ടവരാണ്.

പോയ കാലത്തിന്റെ തറവാടിത്തത്തിന്റെ പ്രതീകങ്ങളിൽ പ്രൗഢമായ ഒന്നായിരുന്നു പത്തായപ്പുരകൾ. മഹാനവറുകളുടെ വീടിന്റെ ഉമ്മറക്കോലായിലെ പത്തായപ്പുറത്തിന് ഏറെ അത്ഭുതകഥകൾ പറയാനുണ്ട്. അടുത്ത കാലം വരെ നിലനിന്നിരുന്ന പത്തായപ്പുറത്ത് എത്രയോ മാറാരോഗികളെ കിടത്തി മഹാനുഭാവന്റെ ബറക്കത്ത് കൊണ്ട് രോഗം ഭേദമായിരുന്നു. ഇന്നും ഇത്തരക്കാർ പറഞ്ഞു കേൾക്കാറുണ്ട്. ആശയും ആശ്വാസവും ആ മഹാത്മാവു തന്നെ തീർത്തു നൽകിയ പഴയ ഓർമകൾ അയവിറക്കാൻ ഇന്ന് ആളുകളെ കാണാം.

ഏക്കറുകണക്കിന് സ്ഥിതി ചെയ്യുന്ന എടക്കോത്ത് തറവാടിന്റെ ചുറ്റുഭാഗവും കാടു മൂടിയതിനാൽ ഇഴജന്തുക്കളുടെ ഒളിസങ്കേതമായിരുന്നു. തങ്ങളവർകൾ കല്ലു മന്ത്രിച്ച് നാലു ഭാഗത്ത് ഇടുകയും ഇവിടുന്ന് ആരേയും ഉപദ്രവിക്കരുതെന്നും പറയുകയും ചെയ്തു. ശേഷം ഇന്ന് വരെ എടക്കോത്ത് തറവാടിന്റെ പറമ്പിലും പരിസരത്തും ഇഴജന്തുക്കളുടെ ഉപദ്രവങ്ങൾ ഉണ്ടായിട്ടില്ലെന്ന് നാട്ടുകാർ പറയുന്നു.

## ചാലിക്കണ്ടി ഓറ്

ചെരിച്ചൽ പള്ളി വലിയ്യോറുടെ കാലശേഷം ജീവിത വിശുദ്ധിയിലൂടെ കേരളീയ മുസ്‌ലിംകളുടെ വിദ്യാഭ്യാസ പുരോഗതിക്ക് വേണ്ടി പ്രവർത്തിച്ച ചാലിക്കണ്ടി മൊയ്തീൻ മുസ്‌ലിയാർ കിതാബുകളിലെ വിജ്ഞാനങ്ങൾക്കൊപ്പം ഉർദു, ഇംഗ്ലീഷ്, പാർസി, തമിഴ് തുടങ്ങിയ നിരവധി ഭാഷകൾ അനായാസം കൈകാര്യം ചെയ്തവരാണ്. അറിവിന്റെ അനുഗ്രഹീത നാളമായി വെളിച്ചം പകർന്ന മഹാനവർകൾ അറബി നാടുകളിൽ നിന്ന് ഇന്ത്യയിലേക്കെത്തിയ യൂനാനി ചികിത്സാരീതിയിൽ പ്രാവീണ്യം നേടിയ മഹാനാണ്.

ഒരു ദിവസം പാമ്പുകടിയേറ്റ് അനക്കമറ്റ ശരീരത്തോടെ ഒരു രോഗിയെ മഹാന്റെ സന്നിധിയിൽ എത്തിച്ച സംഘത്തോട് രോഗിയെ ഇവിടെ കിടത്തിയിട്ട് കുറ്റ്യാടിയിൽ ചെന്ന് നാലു കെട്ട് ഓല കൊണ്ടുവരാൻ പറഞ്ഞു. അവർ മനമില്ലാ മനസ്സോടെ കുറ്റ്യാടിയിൽ ചെന്ന് ഓലയുമായി തിരിച്ച് വന്നപ്പോൾ കണ്ട കാഴ്ച അത്ഭുതകരമായിരുന്നു. രോഗി എഴുന്നേറ്റിരുന്ന് ശൈഖവറുകളോട് സംസാരിക്കുന്നു. നിരവധി അത്ഭുതങ്ങളും കറാമത്തുകളും പ്രകടിപ്പിച്ച് ആത്മീയ പിൻബലം കൊണ്ട് സവിശേഷമായിരുന്നു മഹാന്റെ ജീവിതകാലം. പാലിയേറ്റീവും സാന്ത്വനതീരവും എല്ലാം അല്ലാഹുവിന്റെ ഔലിയാക്കൾ തന്നെ നേരിട്ടു നടത്തിയ കൗതുകങ്ങൾ വിരിയിച്ചു ആ കാലം.

## ദർസ്

മഹാനായ ചാലിക്കണ്ടി ഓറ് ചെരിച്ചൽ പള്ളിയിൽ ദർസ് നടത്തിയവരായിരുന്നു. കൂടാതെ കാരകുന്നുമ്മലും ചേലക്കാട്ടും പള്ളിദർസുകളിൽ മുദരിസായി വർത്തിച്ചു. നാട്ടിലെ കുട്ടികളും പ്രായം ചെന്നവരുമുൾപ്പെടെ നിരവധി ആളുകൾ മഹാന്റെ ദർസിൽ പഠിച്ചിരുന്നു. ഇശാമഅ്രിബിനിടയിൽ നാട്ടുകാർ പങ്കെടുക്കുന്ന പ്രത്യേക ദർസ് പഠനവും ഉണ്ടായിരുന്നു. കണ്ടീത്താഴ മലയിൽ മഖാമിൽ അന്ത്യവിശ്രമം കൊള്ളുന്ന മഹാനായ വടകര മമ്മത് ഹാജി (ഖ.സി) തങ്ങൾ, കേളോത്ത്കണ്ടി ചെറിയ അമ്മത് മുസ്‌ലിയാർ, ചെറുട്ടാടത്തിൽ സൂപ്പി മുസ്‌ലിയാർ തുടങ്ങിയ മഹാരഥന്മാർ മഹാന്റെ ശിഷ്യന്മാരിൽ പ്രധാനികളായിരുന്നു. ഒരു പറ്റം നന്മ വഹിക്കുന്ന വെള്ളരി പ്രാവുകൾ ഇന്നും വെളിച്ചത്തിന്റെ കൈത്തിരി പ്രകാശിപ്പിക്കുന്നത് അത്തരം ദർസിന്റെ പരിണിത ഫലമായിരിക്കാം.

## പ്രകാശനാളങ്ങൾ

ആത്മാവിനെ സംസ്കരിച്ചെടുക്കലും ജീവിതവീക്ഷണങ്ങളിലൂടെ അർത്ഥബോധത്തിലൂടെ മുന്നേറുകയെന്നതുമാണ് ഈ കാലഘട്ടത്തിലെ പ്രധാനമായ അധ്യാപന രീതി അഥവാ ദർസ് സമ്പ്രദായം. സ്വന്തം ചിലവിൽ പള്ളി ദർസുകളിൽ പഠിച്ചിരുന്നവർ വളരെ വിരളമായിരുന്നു. പലരും ഉമറാക്കളുടേയും കൃഷിക്കാരുടേയും സഹായത്തോടെ ആയിരുന്നു പഠനം പൂർത്തീകരിച്ചത്.

സൂഫിവര്യന്മാരും പണ്ഡിതന്മാരും തുടങ്ങി പല പ്രമുഖരും ചെരിച്ചൽ പള്ളി ദർസിൽ അധ്യാപനം നടത്തിയവരും പഠനം നടത്തിയവരുമാണ്. ചാലിക്കണ്ടി മൊയ്തീൻ മുസ്‌ലിയാർ, സമസ്ത ഉപാധ്യക്ഷൻ അയനിക്കാട് ഇബ്രാഹിം മുസ്‌ലിയാർ, അയനിക്കാട് അസീസ് മുസ്‌ലിയാർ ബേപ്പൂർ ഖാളി, ശൈഖ് ഹമദാനി പാറപ്പള്ളി, പാനൂർ തങ്ങൾ, വടകര മമ്മദ് ഹാജി തങ്ങൾ, അരീക്കൽ അബ്ദുറഹ്മാൻ മുസ്‌ലിയാർ, കടമേരി കുഞ്ഞബ്ദുല്ല മുസ്‌ലിയാർ തുടങ്ങിയവരെ ഓർമ്മയിൽ നിന്നും സ്മരിക്കുന്നു. മുസ്‌ലിം സംസ്കാരവും സ്വഭാവഗുണങ്ങളും തുടങ്ങി നിരവധി ഗുണങ്ങൾ നാം ഇവരിൽ നിന്നും മാതൃകയാക്കേണ്ടതുണ്ട്.

## കീരങ്കൈ ദർസ്

പള്ളി ദർസുകളിലെ ഇസ്‌ലാമിക വിദ്യാഭ്യാസ വിപ്ലവം മാനവ സമൂഹത്തിൽ ധിഷണാപരമായ മാറ്റങ്ങൾ നടത്തിയിട്ടുണ്ട്. സത്യത്തേയും അസത്യത്തേയും വേർതിരിക്കാൻ കിതാബുകളിൽ നിന്നുള്ള ദൃഢമായ ജ്ഞാനത്തിന്റെയും ത്യാഗത്തിന്റെയും സമർപ്പണമുദ്രകൾ കൊണ്ട് കഴി

ഞ്ഞിട്ടുണ്ട്. ആദർശ വിശുദ്ധിയുടെ ഔന്നിത്യത്തെ പരിവർത്തിപ്പിച്ച് യഥാർത്ഥ ഇസ്‌ലാമിക നിയമങ്ങളേയും തത്വസംഹിതകളേയും പുതിയ കാലത്തിന് പരിചയപ്പെടുത്താൻ പള്ളി ദർസുകൾ വഹിച്ച പങ്ക് വളരെ വലുതാണ്. തുറയൂരിലെ ചെരിച്ചൽ പള്ളിക്ക് സമീപമുള്ള കീരങ്കൈ ജുമുഅത്ത് പള്ളിയിലെ ദർസ് പതിറ്റാണ്ടുകൾക്കപ്പുറം പഴക്കമുള്ളതാണ്. കേരളീയ സമൂഹത്തിൽ ഇന്ന് ജീവിച്ചിരിക്കുന്ന നിരവധി പണ്ഡിതന്മാരെ വാർത്തെടുക്കാൻ ഇവിടുത്തെ ദർസിന് കഴിഞ്ഞിട്ടുണ്ട്. ഉൽകൃഷ്ടമായ പ്രവർത്തനങ്ങൾ കൊണ്ട് ഇന്നും ഈ ദർസ് സമ്പ്രദായം ഉത്തരോത്തരം കുതിച്ച് കൊണ്ടിരിക്കുന്നത് ശ്ലാഘണീയമാണ്.

### പാലച്ചുവട് ദർസ്

വർഷങ്ങൾ പഴക്കമുള്ള പാലച്ചുവട് ദർസ് ഇന്നും അവിടെ ദർശിക്കാൻ കഴിയും. അന്നത്തെ തലയെടുപ്പുള്ള പണ്ഡിതന്മാർ ആയിരുന്നു ഇവിടെ ദർസ് നടത്തിയവരിൽ കൂടുതലും. കേരളത്തിന്റെ വിവിധ ദിക്കുകളിൽ നിന്നുള്ള മുതഅല്ലിമുകൾ ഇവിടെ പഠനം നടത്തിയിട്ടുണ്ട്.തർക്ക വിഷയങ്ങളിൽ ആർജ്ജവത്തോടെ തീർപ്പ് കൽപ്പിക്കാനും ഖണ്ഡനവേദികളിൽ തിളങ്ങി നിന്നവരുമായ നിരവധി പണ്ഡിതന്മാരെ വാർത്തെടുക്കാനും ഈ ദർസിന് കഴിഞ്ഞതിൽ നമുക്ക് അഭിമാനിക്കാം. ഇന്നും ഇവിടെ ദർസുകൾ സജീവമായി നടന്നുകൊണ്ടിരിക്കുന്നു. ഇപ്പോൾ സി. എം. വലിയുള്ളാഹി മെമ്മോറിയൽ സെന്ററിന്റെ സ്ഥാപനത്തിലൂടെ ദഅ്വ പ്രവർത്തനങ്ങളും ദീനി പ്രവർത്തനങ്ങളും സജീവമാണ്.

### മണിയൂർ മങ്കര ദർസ്

കുറ്റ്യാടി പുഴയുടെ തീരത്ത് സ്ഥിതി ചെയ്യുന്ന മണിയൂർ മങ്കര വലിയ ജുമുഅത്ത് പള്ളിയിൽ അഞ്ച് പതിറ്റാണ്ടുകളോളം പഴക്കമുള്ള പള്ളിയിൽ ദർസ് സമൂഹത്തിൽ മാറ്റിയെടുത്ത ഇസ്‌ലാമിക വിപ്ലവം ചെറുതൊന്നുമല്ല. റോഡുവഴിയുള്ള ഗതാഗതം ദുഷ്കരമായിരുന്നതിനാലും മലങ്കരയിലെ പല പ്രദേശങ്ങളിലും ഇസ്‌ലാമിക ദീനി പ്രബോധനം എത്തിക്കാൻ കഴിഞ്ഞിട്ടില്ലായിരുന്നു. ആ കുറവുകൾ തീർക്കുന്നതിൽ മങ്കരയിലെ പള്ളി ദർസ് വഹിച്ച പങ്ക് വളരെ വലുതാണ്. പല മുതഅല്ലിംകളും പുറംനാടുകളിൽ നിന്ന് തുറയൂരിലെത്തിയതിന് ശേഷം കടത്ത് തോണിയിൽ അക്കരയെത്തി നടന്നായിരുന്നു ദർസിൽ എത്തിയിരുന്നത്.

നാട്ടുകാരനായ മേടോങ്കോളി പോക്കർ മുസ്‌ലിയാർ പറയുന്നതിങ്ങനെ: 1968-1970 കാലങ്ങളിൽ ആയിരുന്നു ഇവിടെ ദർസ് തുടക്കം കുറിച്ചത്. ഇ.കെ. ഹസ്സൻ മുസ്‌ലിയാരുടെ ശിഷ്യൻ അബ്ദുറഷീദ് മുസ്‌ലിയാരായിരുന്നു ദർസിലെ ആദ്യത്തെ മുദരിസ്. മൊയതീൻ കുട്ടി മുസ്‌ലിയാർ, സൈതലവി മുസ്‌ലിയാർ, കിഴിശ്ശേരി അഹമ്മദ് മുസ്‌ലിയാർ തുടങ്ങി

ഇവിടെ ദർസ് നടത്തിയവരിൽ പ്രമുഖരാണ്. അമ്പതിൽപരം വിദ്യാർത്ഥികൾ ആ കാലഘട്ടത്തിൽ പഠനം നടത്തിയവരാണ്. മർകസ് മാനേജർ സി. മുഹമ്മദ് ഫൈസി അവരിൽ പ്രമുഖരാണ്. മാടങ്കോളി പോക്കർ മുസ്ലിയാർ, അങ്ങാടി കുളങ്ങര അസൈനാർ ഹാജി തുടങ്ങിയവർ ആ കാലത്ത് പള്ളിയിൽ ഓതിപഠിച്ച സമീപവാസികളാണ്.

## പാറമ്മൽ ദർസ്

നമ്മൾ ജീവിക്കുന്ന കാലഘട്ടത്തിന്റെ വിജ്ഞാന ചരിത്രം എഴുതപ്പെടുകയാണെങ്കിൽ ധാർമ്മിക ബോധമില്ലാത്ത ഒരു വിദ്യാർത്ഥി സമൂഹത്തിന്റെ, മനുഷ്യത്വം തൊട്ടുതീണ്ടിയിട്ടില്ലാത്ത അതിക്രൂരമായ ചെയ്തികളെക്കുറിച്ചും ആഘോഷങ്ങളുടെ പേരിൽ കാമ്പസുകളിൽ കുന്നുകൂടുന്ന കബന്ധങ്ങളെക്കുറിച്ചുള്ള ഞെട്ടിക്കുന്ന വിവരങ്ങൾ പരാമർശിക്കാതിരിക്കാൻ കഴിയില്ല.

ഇവിടെയാണ് പരമ്പരാഗത ദീനി വിജ്ഞാന രംഗത്ത് ധാർമ്മികമായ മുന്നേറ്റം നടത്തിയ പാറമ്മൽ ദർസ് വേറിട്ട് നിൽക്കുന്നത്. അജ്ഞതയുടെ കട്ടകുത്തിയ ഇരുട്ടിന്റെ കരാളഹസ്തങ്ങളിലേക്ക് ആഴ്ന്നിറങ്ങുന്ന ഒരു സമൂഹത്തെ ധാർമ്മികതയുടേയും മൂല്യാധിഷ്ഠിത വിദ്യാഭ്യാസത്തിന്റെയും ഉയരങ്ങളിലേക്ക് കൈപിടിച്ച് ഉയർത്താൻ ഇവിടെത്തെ ദർസിന് കഴിഞ്ഞിട്ടുണ്ട്.

വലിയോറുടെ സന്താന പരമ്പരയിൽപെട്ട ചെത്തിൽ ഫരീദ് മുസ്ലിയാർ എന്ന മഹാനിലൂടെയായിരുന്നു ചിറക്കരയിലും പാറേമ്മൽ പരിസരത്തും ഇസ്ലാമിക പ്രഭ പരന്നത്. അദ്ദേഹം ചെത്തിൽ നിന്ന് വിവാഹം കഴിച്ച ആളായിരുന്നു. പിന്നീട് തോടന്നൂർ കുഞ്ഞമ്മത് മുസ്ലിയാർ, കരിപ്പൂർ സ്വദേശി മുഹമ്മദ് മുസ്ലിയാർ തുടങ്ങിയവർ ഇവിടെ ദർസ് നടത്തിയ പണ്ഡിത പ്രമുഖരാണ്. കുഞ്ഞിഫരീദ് മുസ്ലിയാർ വർഷങ്ങളോളം ഇവിടെ ഇമാമത്ത് നിന്നവരിൽ പെടുന്നു. അദ്ദേഹത്തിലൂടെ കടന്ന് പോകുന്ന കുടുംബ പരമ്പരയിലൂടെ പുതുതലമുറ ആ പാരമ്പര്യം കാത്തുസൂക്ഷിക്കുന്നവരാണ്.

## ഐക്യസംഘം

മൺമറഞ്ഞുപോയ മഹാത്മാക്കൾ ഈ നാടിന്റെ പ്രഭവകേന്ദ്രങ്ങളായിരുന്നു. വികലചിന്തയിൽ നിന്നും ഉടലെടുത്ത ചില പുതിയ ആശയങ്ങളുമായി ഉൽപതിഷ്ണുക്കൾ 1921ൽ രംഗത്തു വന്നു. കേരളീയ മുസ്ലിങ്ങൾക്കിടയിൽ ഐക്യവും സഹവർത്തിത്വവും ആവശ്യത്തിലേറെ ഉണ്ടായിരുന്ന സാഹചര്യത്തിൽ ഐക്യസംഘം എന്ന ആവശ്യവുമായി ചില പിന്തിരിപ്പൻ ശക്തികൾ കടന്നുവരികയും മഹാത്മാക്കളേയും ഇസ്ലാമിക ശിആറുകളേയും തട്ടി നിരത്താൻ അവർ ആഹ്വാനം ചെയ്ത് ഭിന്നത സൃഷ്ടിച്ചു. അതുവരെ കേരളത്തിൽ ഉണ്ടായിരുന്ന സാമൂഹികവും രാഷ്ട്രീ

യവുമായ സാഹചര്യങ്ങളിൽ മാറ്റമുണ്ടായി. ഗ്രാമാന്തരങ്ങളിൽ സാധാരണ ജനങ്ങൾക്കിടയിൽ വിദ്വേഷവും വെറുപ്പും ആയുധങ്ങളായി മാറി. അവർ പരസ്പരം പോരടിച്ചു. ഈ പോരാട്ടങ്ങളെ നോക്കി ഐക്യസംഘത്തിന്റെ നേതാക്കൾ സന്തോഷിച്ചു.

### ഉമറാക്കൾ

പക്ഷേ ഇത് കണ്ടിരിക്കാൻ ഇവിടുത്തെ മതം പഠിച്ച ദർസിലെ മുദരിസുമാർക്കും വിദ്യാർത്ഥികൾക്കും കഴിഞ്ഞില്ല. അവർ സർവ്വവും ത്യജിച്ച് ഇസ്ലാമിന്റെ യഥാർത്ഥ ആശയങ്ങളെക്കുറിച്ചും ആദർശബോധത്തെക്കുറിച്ചും ഗ്രാമാന്തരങ്ങളിൽ ചെന്ന് വഅള് പറയാൻ തുടങ്ങി. ചില രാഷ്ട്രീയ സ്വാധീനമുള്ള പ്രമാണിമാരും സമ്പന്നരും അവരുടെ യുക്തിക്കനുസൃതമായി ചില പുത്തൻ ആശയങ്ങൾ ഇസ്ലാമിൽ കലർത്തിയപ്പോൾ പാരമ്പര്യത്തിന്റെ തനിമ നിലനിർത്തിയവർ മതം പഠിച്ച പണ്ഡിതന്മാരുടെ കൂടെ നിന്ന് ആദർശ വേദികളിൽ ചെറുത്തു നിൽപ്പിന്റെ പാതയിൽ സജീവമാകാൻ ഉമറാക്കൾക്ക് കഴിഞ്ഞിട്ടുണ്ട്.

നിരർത്ഥകമായ ബിദഈവാദങ്ങളെ സാധാരണ ജനങ്ങൾക്ക് ബോധ്യപ്പെടുത്തി മതപ്രഭാഷണവേദികൾ സംഘടിപ്പിച്ച് ആദർശത്തിന്റെ കരുത്തിന് മുമ്പിൽ അധികാരം ഒരു തടസ്സമല്ല എന്ന് തെളിയിക്കുകയായിരുന്നു ഇവിടുത്തെ ഉമറാക്കൾ. ഇവരിൽ എടുത്തുപറയേണ്ട വ്യക്തികളാണ് സുന്നി അഹമ്മദ് ഹാജി, എ.സി. അമ്മത് ഹാജി, ഖാദർ മാസ്റ്റർ, സി.എച്. കലന്തൻ ഹാജി, കട്ടിലേരി ഹസൻ ഹാജി, പി. സൂപ്പി ഹാജി, പി. മൂസ തുറയൂർ തുടങ്ങിയവർ. സർവ്വഭീഷണികളും അവഗണിച്ച് നിസ്വാർത്ഥ സേവനം നടത്തിയ നിഷ്കളങ്കരായ ആ ഉമറാക്കൾ നമുക്ക് മാതൃകയാണ്. പണ്ഡിതരും നാട്ടുകാരണവർമാരും ഒരുമിച്ച് നിന്ന് പ്രതിരോധനത്തിന്റെ വലയങ്ങൾ സൃഷ്ടിച്ചപ്പോൾ ബിദഈ പ്രസ്ഥാനങ്ങൾ, ആദർശങ്ങൾ, വ്യതിയാന പാപ്പരത്തത്തിലൂടെ ഇന്ന് കാണുംവിധം ചിഹ്നഭിന്നമാവുകയും ചെയ്തു.



# തുറയൂരിന്റെ നവോത്ഥാനം

തുറയൂർ ചെരിച്ചൽ പള്ളിയിൽ അന്ത്യവിശ്രമം കൊള്ളുന്ന മഹാനായ ഫരീദ് ബ്നു മുഹ്യിദ്ദീൻ അൽ ബരീരി (ഖ.സി) തങ്ങളുടെ ജീവിതമാണ് ഈ പുസ്തകം. ഏകദേശം മൂന്ന് സംവത്സരങ്ങൾക്കിടയിൽ ജീവിച്ചു വഫാത്തായ മഹാനവർകളെ കുറിച്ച് പുതുതലമുറക്ക് പരിചയപ്പെടുത്തുന്ന ഉത്തമകൃതി.

ഖമറുൽ ഉലമ കാന്തപുരം എ.പി. അബൂബക്കർ മുസ്‌ലിയാർ
സയ്യിദ് ഇബ്റാഹിം ഖലീലുൽ ബുഖാരി കടലുണ്ടി
പേരോട് അബ്ദുറഹ്മാൻ സഖാഫി, ഡോ. മുഹമ്മദ് ഫാറൂഖ് നഈമി കൊല്ലം,
റഹ്മത്തുല്ലാഹ് സഖാഫി എളമരം തുടങ്ങിയവരുടെ ആശീർവാദത്തോടെ....

പ്രസാധനം:
SYS തുറയൂർ സർക്കിൾ കമ്മിറ്റി